## നിക്കൊലായ് ബൊാദാനൊാവ്



# ലെനിന്റെ പുഞ്ചിരി

ചിത്രങ്ങൾ:

വി. എൽ. ഉഷക്കോവ്

വിവർത്തനം: ഓമന





പ്രോഗ്രസ്സ് പബ്ലിഷേഴ്സ്
മോസ്കോ



# ആരാണ്‌ പ്രധാനി ?

വ്ലാദിമിർ ഉല്യാനൊവ്‌ എന്നായിരുന്നു ലെനിന്റെ യഥാർത്ഥ നാമധേയം. കുട്ടിക്കാലത്തു് വലോദ്യ എന്നാണ്‌ എല്ലാവരും അദ്ദേഹത്തെ വിളിച്ചിരുന്നതു്. മറെറല്ലാ കുട്ടികളേയുംപോലെ ബാലനായ വലോദ്യയും പലപ്പോഴും ചിന്തിച്ചിട്ടുണ്ടു്: ഏററവും വലുതു് എന്താണ്‌? ഏററവും കൂടുതൽ ശക്തി ആർക്കാണ്‌? എല്ലാവരിലും പ്രധാനി ആരാണ്‌?

എല്ലാക്കാര്യങ്ങളും സ്വയം കണ്ടുപിടിക്കാൻ വലോദ്യയ്ക്കു് ഇഷ്ടമായിരുന്നു. ഏററവും ശക്തി കുതിരയ്ക്കാണെന്നു് അവൻ ആദ്യം കണ്ടുപിടിച്ചു. വണ്ടിയിൽ പൂട്ടിയാലുടൻ അതു് അച്ഛനമ്മമാരേയും, സഹോദരീസഹോദരന്മാരേയും തന്നേയും ഒരുമിച്ചു് വലിച്ചുകൊണ്ടു പോകും! വണ്ടിക്കാരനായിരുന്നു ഏററവും പ്രധാനി. അയാൾ ''ഓടെടാ!'' എന്നു പറഞ്ഞാൽ ഉടൻ കുതിര ഓടുകയായി.

പിന്നീടു്, സർക്കസ്സു കാണാൻ പോയപ്പോൾ വലോദ്യയ്ക്കു മനസ്സിലായി ആനയാണ്‌ ഏററവും വലുതെന്നു്. അതു് ഒരു മലപോലെ വലുതായിരുന്നു. അതിന്റെ പുറത്തു് ഒരു ചെറിയ വീടുതന്നെ ഉണ്ടു്, അതിനുള്ളിൽ വർണ്ണപ്പകിട്ടുള്ള ഉടുപ്പുകളണിഞ്ഞ കുരങ്ങന്മാരും! അവിടെ ഏററവും പ്രധാനി വിദൂഷകൻ ആയിരുന്നു. എന്നാൽ ആർക്കും പേടി തോന്നിക്കുന്ന തന്റെ തുമ്പിക്കൈകൊണ്ടു് ആന അയാളെ പൊക്കിയെടുത്തു് അകത്തേക്കു കൊണ്ടുപോയി. മററുള്ളവരോടൊപ്പം വലോദ്യയും ഉറക്കെ ചിരിച്ചു. അല്ല, ഇയാളല്ല പ്രധാനി.

ആനയേക്കാളും വലിയ ഒന്നുണ്ടെന്നു് താമസിയാതെ വലോദ്യ കണ്ടുപിടിച്ചു—ആവിക്കപ്പൽ. അതു് കരയിലൂടെ നടക്കുകയില്ല, വെള്ളത്തിലൂടെ നീന്തുകയേയുള്ളു. അതു് വാത്തകളേക്കാൾ ശക്തിയായി വെള്ളത്തിൽ ചിറകുകൊണ്ടു് തുഴയും, ആനയേക്കാൾ ശബ്ദത്തിൽ അണയ്ക്കും.

ഒരിക്കൽ ആവിക്കപ്പൽ കരയോടു് അടുത്തു വന്നു് ശക്തിയായി കൂവി. അതു കേട്ടു് കുതിരകൾ വിരണ്ടു. എന്നാൽ വലോദ്യയ്ക്കു പേടി തോന്നിയില്ല, കാരണം ഒന്നിനേയും പേടിയില്ലാത്ത ജ്യേഷ്ഠൻ സാഷ ഒപ്പമുണ്ടായിരുന്നു.

ആളുകൾ കപ്പലിൽ കയറി ഇരുന്നുതുടങ്ങി. എല്ലാവരും കയറി ഇരിക്കുന്നതുവരെ കാക്കാൻ കപ്പലിനു് ക്ഷമയില്ലായിരുന്നു. അതു് ഒന്നു ചൂളം വിളിച്ചു. ആളുകൾ ചെവി പൊത്തി. കപ്പൽ ഇളകി. അതു് പട്ടണവും ഇളക്കിക്കൊണ്ടുപോവുകയാണെന്നു തോന്നി. കപ്പലിനെ കരയോടു് ബന്ധിക്കുന്ന വടം അഴിച്ചുമാററാൻ മറന്നുപോയതാണു് അതിനു കാരണം. ജട്ടി മുഴുവൻ കുലുങ്ങി. ആളുകൾ ഓടുകയും മുറവിളികൂട്ടുകയും ചെയ്തു. നാവികർ വടം അഴിച്ചു മാററി. കപ്പൽ മുമ്പോട്ടു പോവുകയും പട്ടണം അവിടെത്തന്നെ അവശേഷിക്കുകയും ചെയ്തു. എല്ലാം മംഗളമായി കലാശിച്ചതിൽ ജനങ്ങൾ സന്തോഷിച്ചു. അവർ തുവാലകൾ വീശി. പലരും പുഞ്ചിരിച്ചു. ചിലർ കരയുക പോലും ചെയ്തു.

കപ്പൽ വലുതായിരുന്നു. അതിൽ അനേകം മുറികളുണ്ടു്. ഓരോ മുറികളിലും ഇരുന്നു് ബണ്ണും ജാമും തിന്നുകൊണ്ടു് ചായ കുടിക്കാം—യഥാർത്ഥ സമോവാറിൽനിന്നു്.





അമ്മ ചായ പകർന്നു. അച്ഛൻ പത്രം വായിച്ചുകൊണ്ടിരുന്നു. വളോദ്യ കുസൃതിയൊന്നും കാട്ടാതിരിക്കാൻ ചേച്ചി ആന്യ അടുത്തുതന്നെ ഇരിപ്പുണ്ട്. അച്ഛന്റെ ചായക്കോപ്പയിലെ വെള്ളിക്കരണ്ടി മാത്രം ''ണീം—ണീം'' എന്ന് ശബ്ദമുണ്ടാക്കിക്കൊണ്ടിരുന്നു. നിലം വിറയ്ക്കുന്നുണ്ടായിരുന്നു. വളോദ്യയ്ക്ക് മുഷിഞ്ഞു.

എല്ലാവരും ചായ കുടിക്കുന്നതിൽ മുഴുകിയിരുന്നപ്പോൾ വളോദ്യ എണീററു്, കപ്പൽ ശ്വാസോച്ഛ്വാസം ചെയ്യുന്നതെങ്ങിനെയെന്ന് ശ്രദ്ധിച്ചു തുടങ്ങി. മനുഷ്യരുടെ ഉള്ളിലേതുപോലെ കപ്പലിന്റെ ഉള്ളിലും എന്തോ ഒന്ന് തുടിക്കുന്നുണ്ടായിരുന്നു. ഒരു തുളയുണ്ടാക്കി കപ്പലിന്റെ ഉള്ളിലേക്കു നോക്കിയാൽ കൊള്ളാമെന്ന് വളോദ്യ ആഗ്രഹിച്ചു. ഒരിക്കൽ വളോദ്യ ഒരു കളിക്കുതിരയുടെ വയർ തുറന്ന് നോക്കിയിട്ടുണ്ട്. വെറും സ്പ്രിംഗുകളും പഴന്തുണികളും മാത്രമേ അതിന്റെ ഉള്ളിൽ ഉണ്ടായിരുന്നുള്ളു. വളോദ്യ ചിന്താമഗ്നനായി: കപ്പലിന്റെ ഉള്ളിൽ എന്താണെന്ന് അറിയാൻ മാർഗ്ഗമെന്ത്?

''എന്താണ് ആലോചന?'' സാഷ ചോദിച്ചു.

വളോദ്യ സാഷയുടെ നെഞ്ചിൽ തല ചേർത്തുപിടിച്ച് ശ്രദ്ധിച്ചു: ടപ്—ടപ്.

''അതു ഹൃദയമാണ്,'' വളോദ്യയെ അലട്ടുന്ന പ്രശ്നം എന്തെന്നു മനസ്സിലാക്കിയ സാഷ പറഞ്ഞു. ''കപ്പലിന്റെ ഉള്ളിൽ എഞ്ചിനാണ് ഉള്ളത്.''

എഞ്ചിൻ! അതു് ഒന്നു കാണാൻ വളോദ്യയ്ക്ക് എന്താഗ്രഹമായിരുന്നു!

ക്യാബിനിൽനിന്നു പുറത്തുകടന്ന് കപ്പൽത്തട്ടിൽ കടന്നുകൂടാൻ അവൻ പല തവണ ശ്രമിച്ചു. എന്നാൽ അപ്പോഴൊക്കെ ''അവിടെ അടങ്ങിയിരിക്ക്! പിരുപിരുപ്പൻ!'' എന്നു പറഞ്ഞുകൊണ്ട് ആരെങ്കിലും അവനെ തിരിച്ചയയ്ക്കും.

ഒരു പ്രാവശ്യം വളോദ്യ ഇരുമ്പുവാതിലിനടുത്തുവരെ ചെന്നു. ചൂടും ഭയങ്കരശബ്ദവും പുറത്തുവരുന്നതു് അതിനുള്ളിൽനിന്നായിരുന്നു. ഇരുമ്പുകോണിയിലൂടെ താഴേക്കിറങ്ങാൻ അവന് ആഗ്രഹമുണ്ടായിരുന്നു. എന്നാൽ കപ്പിത്താൻ അവനെ വിലക്കി.

''എഞ്ചിൻമുറിയിൽ കടക്കാൻ പാടില്ല!''

''ഞാൻ ഒന്നു നോക്കിയിട്ട് ഉടൻ വരാം!''

''പാടില്ല. അവിടെ എഴുതിയിരിക്കുന്നതു നോക്ക്: 'പ്രവേശനമില്ല!' ഞാൻപോലും അതിനുള്ളിൽ പോവുകയില്ല.'' കപ്പിത്താൻ ചുററും നോക്കിയിട്ട് വിളിച്ചുചോദിച്ചു. ''ആരുടേതാണ് ഈ കുട്ടി?''

ചേച്ചി വന്ന് വളോദ്യയെ പിടിച്ചുകൊണ്ടു പോയി. അവർ അമ്മയോട് പരാതി പറഞ്ഞു. വളോദ്യയ്ക്ക് വളരെനേരം സോഫയിൽ അടങ്ങിയിരിക്കേണ്ടിവന്നു.

രാത്രിയിൽ നിദ്ര വന്ന് എല്ലാവരേയും തഴുകി. എല്ലാവരും കണ്ണടച്ചു. വളോദ്യ ഉറങ്ങിയതുപോലെ കിടന്നു. കുറച്ചു കഴിഞ്ഞു് ഉറക്കത്തെ പററിച്ച് അവൻ മെല്ലെ പുറത്തു കടന്ന് കപ്പൽത്തട്ടിലെത്തി.

ഇത്തവണ അവനെ തടയാൻ ആരും അവിടെ ഉണ്ടായിരുന്നില്ല. കപ്പൽത്തട്ടിലെ യാത്രക്കാർപോലും കെട്ടുകളുടേയും പെട്ടികളുടേയും പുറത്ത് തല ചായ്ച്ച് ഉറങ്ങിക്കഴിഞ്ഞു. കരകളിൽ ചെന്നിടിക്കുന്ന വൻ ഓളങ്ങൾ സൃഷ്ടിച്ചുകൊണ്ട് കപ്പൽ നദിയിലൂടെ പാഞ്ഞുകൊണ്ടിരുന്നു. കപ്പലിന്റെ ഉള്ളിൽ വളരെ അടിയിലായി എന്തോ ഒന്ന് ശ്വസിക്കുകയും ഉച്ഛ്വസിക്കുകയും ചെയ്യുന്ന ശബ്ദം രാത്രിയുടെ നിശ്ശബ്ദതയിൽ വ്യക്തമായി കേട്ടു. അത് എഞ്ചിനായിരുന്നു. അങ്ങ് അടിയിൽ ഇരുന്ന് അത് ഞെരുങ്ങുകയാണെന്നു തോന്നി. ചിലപ്പോൾ അതു പെട്ടെന്ന് ഒന്നു തിരിയും. ഉടൻതന്നെ കപ്പൽ മുഴുവൻ ശക്തിയായി കുലുങ്ങുകയും കപ്പലിന്റെ മുൻവശത്തുള്ള മണി താനെ അടിക്കുകയും ചെയ്യും.

കപ്പലിന്റെ മേൽത്തട്ടിൽനിന്ന് വല്ോദ്യ താഴത്തെ തട്ടിലേക്ക് ഇറങ്ങി. കപ്പലിന്റെ ഒത്ത നടുക്കാണ് അവൻ എത്തിയത്. അവിടെ ഒരു വലിയ കറുത്ത കുഴൽ ഉയർന്നു നിന്നിരുന്നു. അസഹ്യമായ ചൂട് അനുഭവപ്പെട്ടു. അവിടെ എല്ലാം ചുട്ടുപൊള്ളുന്നതായിരുന്നു, പിടിച്ച് ഇറങ്ങാനുള്ള അഴികൾ പോലും. പെട്ടെന്ന് വല്ോദ്യ ഒരു വെളിച്ചം കണ്ടു. പാതിതുറന്ന ഒരു അഴിവാതിലിലൂടെയാണ് അതു് താഴെനിന്ന് പുറത്തേക്കു വന്നതു്.

വല്ോദ്യ എത്തിവലിഞ്ഞു് താഴേയ്ക്കു നോക്കി. മേല്പോട്ടുയരുന്ന ചൂടുകാററു തട്ടി വല്ോദ്യയുടെ മുടി ഉലഞ്ഞു. എഞ്ചിൻ ശ്വാസോച്ഛ്വാസം ചെയ്യുന്നതു് ഇങ്ങിനെയാണ്! ഭയം കീഴടക്കി വല്ോദ്യ എഞ്ചിൻ സൂക്ഷിച്ചുനോ



ക്കി. കൂററനായ കറുത്ത എഞ്ചിൻ ഒരു ആനയെപ്പോലിരുന്നു. പക്ഷെ ആനയേക്കാരം വളരെ വലുതായിരുന്നു. അതു് അഗാധമായ ഒരു കിണററിൽ കിടക്കുകയാണെന്നു വളോദ്യയ്ക്കു തോന്നി. അതു് വലിയ ഉരുക്കുകൈകരം ശബ്ദത്തോടെ അങ്ങോട്ടും ഇങ്ങോട്ടും അനക്കിക്കൊണ്ടിരുന്നു.

കപ്പലിൻെറ ശക്തി നിലകൊള്ളുന്നതു് അവിടെയാണു്.

എഞ്ചിൻ കപ്പലിനെ എങ്ങിനെ ചലിപ്പിക്കുന്നു? ആദ്യം വളോദ്യയ്ക്കു് അതു മനസ്സിലായില്ല. പെട്ടെന്നു് താഴെ ഒരു മനുഷ്യൻ നില്ക്കുന്നതു് വളോദ്യ കണ്ടുപിടിച്ചു. അയാരം എണ്ണ പുരണ്ട ഒരു ഷർട്ടും തൊപ്പിയും ധരിച്ചിരുന്നു. അയാളുടെ ഒരു കയ്യിൽ നീണ്ട വാലുള്ള ഒരു ചായപ്പാത്രവും മറേറ കയ്യിൽ എണ്ണമയമുള്ള ഒരു തുണിയും ഉണ്ടായിരുന്നു.

ഉദാരനായ ഒരു യജമാനനെപ്പോലെ അയാരം എഞ്ചിനു് കുടിക്കാൻ കൊടുത്തുകൊണ്ടിരുന്നു. കുടിപ്പിച്ചിട്ടു് സൂക്ഷിച്ചുനോക്കി തുളുമ്പിയ തുള്ളികരം കനം കുറഞ്ഞ തുണികൊണ്ടു് അയാരം ഭംഗിയായി തുടച്ചു മാററി. ശരിക്കു കാണാനായി വളോദ്യ ഇരുമ്പുവാതിലിൽ ചാരിനിന്നു. അതു് ഞരങ്ങി. താഴെയുള്ള മനുഷ്യൻ വിയർപ്പുകൊണ്ടു് തിളങ്ങുന്ന മുഖം ഉയർത്തി. അയാരംക്കു് വല്ലാതെ ഉഷ്ണിക്കുന്നുണ്ടായിരുന്നു.

അസമയത്തു്, മററുള്ളവരെല്ലാം ഉറങ്ങുന്ന നേരത്തു്, തന്നെ കാണാൻ വന്ന ബാലനോടു് എഞ്ചിൻെറ യജമാനൻ കോപിച്ചില്ല.

അയാരം സൗമനസ്യത്തോടെ പുഞ്ചിരിക്കുകയും തല കുലുക്കുകയും ചെയ്തു.

തന്നെ എഞ്ചിൻ അനുസരിക്കുന്നുണ്ടെന്നു കാണിക്കാനെന്നവണ്ണം അയാരം തമാശയായി അതിൻെറ പുറത്തു് കൊട്ടുകയും എന്തോ പറയുകയും ചെയ്തു.

എന്നാൽ എഞ്ചിൻെറ ഇരമ്പൽകൊണ്ടു് വളോദ്യയ്ക്കു് അയാരം പറഞ്ഞതു കേരംക്കാൻ കഴിഞ്ഞില്ല. അവൻ ചോദിച്ചു:

''നിങ്ങരം ആരാണു്?''

''അതു തൊഴിലാളിയാണു്, മെക്കാനിക്കു്,'' സാഷയാണു് മറുപടി പറഞ്ഞതു്. സാഷ ശബ്ദമുണ്ടാക്കാതെ വളോദ്യയുടെ പിന്നാലെ നടക്കുന്നുണ്ടായിരുന്നു. തൻെറ അനുജൻ എന്തന്വേഷിച്ചു് എങ്ങോട്ടു് പോവുകയാണെന്നു് അറിയാനായിരുന്നു സാഷ പിന്നാലെ ചെന്നതു്.

''സാഷ, അങ്ങോട്ടു നോക്കൂ!'' താഴെ നില്ക്കുന്ന ഉല്ലാസവാനും ധീരനുമായ മനുഷ്യനെ ചൂണ്ടിക്കാണിച്ചുകൊണ്ടു് വളോദ്യ സാഷയുടെ ചെവിയിൽ ഉറക്കെ പറഞ്ഞു. ''ഞാൻ കണ്ടുപിടിച്ചു!''

''ഏററവും പ്രധാനി ആരെന്നു്, അല്ലേ? ഗംഭീരമായി! ഇനി നമുക്കു് പോയി ഉറങ്ങാം,'' എന്നു പറഞ്ഞുകൊണ്ടു് സാഷ അനുജനെ കൈക്കു പിടിച്ചു് കൊണ്ടുപോയി.

വളോദ്യ എതിർത്തില്ല. അവനു് തൃപ്തിയായിരുന്നു. കണ്ടുപിടിക്കാൻ ആഗ്രഹിച്ചതു് താൻ കണ്ടുപിടിച്ചുകഴിഞ്ഞു. തന്നത്താൻ കണ്ടുപിടിച്ചു.



# കാല്പാടുകൾ

ഒരിക്കൽ വല്ലോദ്യയും ജ്യേഷ്ഠൻ സാഷയും കാട്ടിലൂടെ നടക്കുകയായിരുന്നു. ഏതോ ഒരു മനുഷ്യന്റെ അവ്യക്തമായ കാല്പാടുകൾ അവർക്കു മാർഗ്ഗദർശനം നൽകി. ആ മനുഷ്യന്റെ പാദങ്ങൾക്കടിയിൽപ്പെട്ടു് ചരിഞ്ഞ പുല്ലുകൾ അതിനകംതന്നെ നിവർന്നുകഴിഞ്ഞിരുന്നു. പാദങ്ങൾ മണ്ണിലുണ്ടാക്കിയ ചെറുകുഴികൾ ഇലകളും മുള്ളുകളും വീണു് നികന്നു. ചിലയിടങ്ങളിൽ അയാൾ ഉപേക്ഷിച്ചുപോയ സാധനങ്ങളും അടയാളങ്ങളും നോക്കി മാത്രമേ അയാൾ കടന്നുപോയ വഴി ഏതെന്നു് ഊഹിക്കാൻ നിവൃത്തിയുണ്ടായിരുന്നുള്ളു. തെളിച്ചെടുത്ത ഒരു ഉറവയുടെ മുകളിലായി മരത്തോലുകൊണ്ടുണ്ടാക്കിയ ഒരു കോപ്പ തൂക്കി വച്ചിരുന്നു. ആർക്കു വേണമെങ്കിലും വെള്ളം കുടിക്കാം. ഒരു ചെറിയ വെള്ളച്ചാലിനു് കുറുകെ രണ്ടു തടിക്കഷണങ്ങൾ ഇട്ടിരുന്നു. നനയാതെ കടന്നുപോകാം. കാററത്തു് ഒടിഞ്ഞു് തൂങ്ങിക്കിടന്ന ഒരു ഓക്കുമരക്കൊമ്പു് അയാൾ വഴിയിൽനിന്നു് നീക്കം ചെയ്തിരുന്നു.

സാഷയുടെ മുഖം മ്ലാനമായി. നടപ്പു ലാഭിക്കാൻവേണ്ടി ഫോറസ്റ്ററുടെ വീട്ടിലേയ്ക്കു നയിക്കുന്ന ഒരു കുറുക്കുവഴിയെ പോകാനാണു് സാഷ ഉദ്ദേശിച്ചതു്. എന്നാൽ ഇപ്പോൾ വഴി തെററിയിരിക്കുന്നു. കൂൺ ശേഖരിക്കാനായി കാട്ടി

ലെത്തിയ ഉല്യാനോവ് കുടുംബം താമസിച്ചിരുന്നതു് ഫോറസ്റ്ററുടെ വീട്ടി ലാണു്.

''ഒടുവിൽ അവിടെ എത്തിച്ചേരുമെന്നു് എനിക്കറിയാം,'' സാഷ വി ചാരിച്ചു. ''പക്ഷെ കൊച്ചുകുട്ടിയായ വളോദ്യ നടന്നു നടന്നു് ക്ഷീണിക്കും.'' ഉൽക്കണ്ഠയോടെ സാഷ അനുജനെ നോക്കി.

എന്നാൽ കാട്ടിലെ ചൂടേററു് വിയർത്തു് ക്ഷീണിച്ച വളോദ്യ പുഞ്ചി രിക്കുന്നതാണു് സാഷ കണ്ടതു്. സാഷയ്ക്കു് അത്ഭുതം തോന്നി.

''എന്താണു് ഇത്ര സന്തോഷം?'' സാഷ ചോദിച്ചു. ''ഇത്ര രസകര മായി എന്താണു് ഇവിടെ ഉള്ളതു്?''

''ചേട്ടൻ ഒന്നും കാണുന്നില്ലേ?'' വളോദ്യ കണ്ണിറുക്കിക്കൊണ്ടു് ചോ ദിച്ചു. ''നമുക്കു മുമ്പെ വളരെ നല്ല ഒരു മനുഷ്യൻ കടന്നു പോയതു് എത്ര നന്നായി! വഴിയിൽ അയാരം എന്തെല്ലാം നല്ല കാര്യങ്ങളാണു് ചെയ്തുവച്ചി രിക്കുന്നതു്!''

സാഷ സ്തംഭിച്ചു നിന്നുപോയി. ബാലസഹജമല്ലാത്ത ഇത്തരം ചിന്ത കരം ഈ ചെറിയ കുട്ടിക്കു് എങ്ങിനെ ഉണ്ടായി? സാഷയ്ക്കു് തെല്ലൊരു കുററ ബോധം തോന്നി—അനുജന്മാരെ നാം എപ്പോഴും ഉള്ളതിലും ചെറുതായിട്ടാ ണു് കാണുന്നതു്.

സാഷ അനുജനെ കെട്ടിപ്പിടിച്ചു. കുറെ ആലോചിച്ചതിനുശേഷം അ ദ്ദേഹം വളോദ്യയോടു് പറഞ്ഞു: ''അതെ, വളോദ്യ. സൽപ്രവൃത്തികളുടെ കാല്പാടുകരം അവശേഷിപ്പിച്ചുകൊണ്ടുവേണം ജീവിതം തരണം ചെയ്യാൻ.''

ഈ വാക്കുകരം അനുജൻെറ മനസ്സിൽ നല്ലപോലെ പതിഞ്ഞു.





# ലെനിന്റെ പുഞ്ചിരി

ലെനിന്റെ പത്നിയും സുഹൃത്തുമായിരുന്ന നദേഷ്ദ കൊൺസ്തന്തീനൊവ്ന ക്രൂപ്സ്കയ പയനിയർമാർക്കു് അയച്ച കത്തുകളിലൊന്നിൽ ഇങ്ങിനെ എഴുതിയിരുന്നു:

''സെർഗേയ് മിറോനൊവിച്ച് കീറൊവിൻെറ സ്വദേശമായ വ്യാത്കയിലെ പയനിയർമാർ തങ്ങളുണ്ടാക്കിയ ആദ്യത്തെ ഉപഹാരങ്ങൾ 1922—ൽ ലെനിൻ രോഗംമൂർച്ഛിച്ച ഗോർക്കിയിൽ താമസിക്കുമ്പോൾ അദ്ദേഹത്തിനു് അയച്ചുകൊടുക്കുകയുണ്ടായി. തങ്ങൾ വരച്ച ചിത്രങ്ങളും, പൂക്കളും മററു് ചില്ലറ വസ്തുക്കളുമായിരുന്നു അവ. മുകളിലത്തെ നിലയിൽ ലെനിൻെറ മുറിയുടെ തൊട്ടടുത്തുള്ള വലിയ മുറിയിൽ ഞാൻ അവ വച്ചു. അതിനടുത്തുകൂടി കടന്നുപോകുമ്പോഴെല്ലാം ലെനിൻ അവയെ നോക്കി പുഞ്ചിരിക്കുക പതിവായിരുന്നു.''

ഗോർക്കിയിൽ ലെനിൻ താമസിച്ചിരുന്ന വസതി ഇപ്പോൾ ഒരു മ്യൂസിയമാണ്. ഒരിക്കൽ പയനിയർമാരോടൊപ്പം ഞാൻ അവിടം സന്ദർശിച്ചു. കുട്ടികൾ ആ ഉപഹാരങ്ങൾ അവിടെ കണ്ടു. അവരിൽ പലരും അവ നോക്കി പരിഹസിച്ചു ചിരിച്ചു. തീരെ വിലപിടിപ്പില്ലാത്ത വെറും സാധാരണ വസ്തുക്കളായിരുന്നു അവ. മരത്തൊലിച്ചട്ടയുള്ള ഒരു ആൽബം ചൂണ്ടിക്കാണിച്ചുകൊണ്ടു് ഒരു കുട്ടി പറഞ്ഞു:

''ലെനിൻ പുഞ്ചിരിച്ചതു് എന്തിനെന്നു് ഇപ്പോൾ എനിക്കു മനസ്സിലായി. ഇത്തരം ഉപഹാരങ്ങൾ കണ്ടാൽ ലെനിൻ എങ്ങിനെ ചിരിക്കാതിരിക്കും!''

എന്നാൽ സത്യം അതായിരുന്നില്ല. അവൻെറ നിഗമനം തെററായിരുന്നു. ആ ഉപഹാരങ്ങൾ കാണുന്നതു് ലെനിനു സന്തോഷപ്രദമായിരുന്നു എന്നാണു് ക്രൂപ്സ്കയ പറഞ്ഞതു്. അത്ര ഭംഗിയായിട്ടല്ലെങ്കിലും കുട്ടികൾ സ്വന്തം കൈകൾകൊണ്ടു് നിർമ്മിച്ച വസ്തുക്കളായിരുന്നു അവ. അതുകൊണ്ടുതന്നെ ലെനിനു് അവ പ്രത്യേകിച്ചും പ്രിയപ്പെട്ടവയായിരുന്നു.

ഭംഗിയും വിലപിടിപ്പുമുള്ള ഉപഹാരങ്ങൾ എത്രവേണമെങ്കിലും കടകളിൽ വാങ്ങാൻ കിട്ടും. എന്നാൽ സ്വന്തം അദ്ധ്വാനം ഉൾക്കൊള്ളുന്ന ഇത്തരം ഉപഹാരങ്ങൾ എത്ര പണം കൊടുത്താലും കിട്ടുകയില്ല. സ്നേഹത്തിൻെറ പ്രതീകങ്ങളാണു് അവ. മുമ്പു് ത്സാർചക്രവർത്തി ആളുകളെ നാടുകടത്താൻ ഉപയോഗിച്ചിരുന്ന വിദൂരസ്ഥിതമായ വ്യാത്കയിൽ എവിടെയോ, ഇപ്പോൾ തന്നെ സ്നേഹിക്കുകയും തന്നെപ്പററി വിചാരിക്കുകയും തൻെറ ലക്ഷ്യത്തിനോടു് കൂറുപുലർത്തുകയുംചെയ്യുന്ന പയനിയർ ബാലികാബാലന്മാർ ഉണ്ടെന്നു്, ഉരച്ചുമിനുക്കാത്ത ആ വസ്തുക്കൾ ലെനിനു് ഉറപ്പുകൊടുത്തു.

വ്യാത്കയിലെ പയനിയർമാർ ഉപഹാരങ്ങളോടൊപ്പം അയച്ചിരുന്ന കത്തു് ലെനിനു് വളരെയേറെ സന്തോഷം നൽകി.

ഈ കുട്ടികൾ നല്ല കമ്മ്യൂണിസ്റ്റുകാരായി വളർന്നുവരുമെന്ന് അദ്ദേഹം വിശ്വസിച്ചു.



പ്രിയപ്പെട്ട ലെനിൻ അപ്പൂപ്പന്!
അങ്ങയുടെ പ്രിയനാമം വഹിക്കുന്ന
അനാഥമന്ദിരത്തിലെ തൊഴിലാളി
ശിശുക്കളായ ഞങ്ങൾ അങ്ങു തുടങ്ങി
വച്ച കമ്മ്യൂണിസ്റ്റ് നിർമ്മാണമെന്ന
ലക്ഷ്യം മുന്നോട്ടുകൊണ്ടുപോകാൻ
വേണ്ടി അങ്ങയുടെ എല്ലാ അനു
ശാസനങ്ങളും ശുഷ്കാന്തിയോടെ
പഠിക്കുന്നതാണ്. അദ്ധ്വാനിക്കുന്ന
ജനങ്ങളുടേയും എല്ലാ തൊഴിലാളി
ശിശുക്കളുടേയും സന്തുഷ്ടിക്കുവേണ്ടി
യുള്ള അങ്ങയുടെ സമരത്തെപ്പറ്റി
ഞങ്ങൾ പഠിക്കുന്നതാണ്.



# ദുർഗ്രഹമായ കത്തു്

ലെനിൻ തന്റെ സുഹൃത്തുക്കൾക്കും സഖാക്കൾക്കും ബന്ധുക്കൾക്കും പരിചയക്കാർക്കും എഴുതിയതും തൊഴിലാളികൾക്കും കർഷകർക്കും എഴുതിയതുമായ എല്ലാ കത്തുകളും ഒരിടത്തു് ശേഖരിച്ചു് സൂക്ഷിച്ചിട്ടുണ്ടു്. മോസ്ക്കോയുടെ ഹൃദയഭാഗത്തു്, മോസ്ക്കോയുടെ സ്ഥാപകന്റെ സ്മാരകത്തിനടുത്തായി സ്ഥിതിചെയ്യുന്ന ഒരു വലിയ കെട്ടിടത്തിലുള്ള പ്രത്യേകം ഒരു ഇൻസ്റ്റിററൂട്ടിൽ ആണു് അവ സൂക്ഷിക്കുന്നതു്. ആ കത്തുകൾ ഇപ്പോൾ രാഷ്ട്രത്തിന്റെ പൊതു സ്വത്താണു്.

പണ്ഡിതന്മാർ അവയെപ്പററി ഗവേഷണം നടത്തിക്കൊണ്ടിരിക്കുന്നു. ലെനിൻ എഴുതിയ ഓരോ വാക്കും ആർക്കു് എങ്ങോട്ടു് എപ്പോൾ എഴുതിയതാണെന്നും അതെഴുതാനിടയാക്കിയ സന്ദർഭം ഏതായിരുന്നുവെന്നും ഇപ്പോൾ നമുക്കറിയാം.

എന്നാൽ അക്കൂട്ടത്തിൽ തികച്ചും അസാധാരണമായ ഒരു കത്തുണ്ടു്. വെളുത്ത ബർച്ചുമരത്തൊലിയിൽ കറുത്ത മഷികൊണ്ടു് എഴുതിയ ആ കത്തു് കൗതുകകരമായ ഒരു ചിത്രംപോലെയാണു് ഇരിക്കുന്നതു്. അക്ഷരങ്ങൾക്കു പകരം ആ കത്തിലുള്ളതു് മനുഷ്യരുടേയും മൃഗങ്ങളുടേയും വൃക്ഷങ്ങളുടേയും മററും രൂപങ്ങളാണു്.

പന്ത്രണ്ടു വയസ്സുള്ളപ്പോഠം വളോദ്യ ഉല്യാനൊവ് എഴുതിയതാണ് ആ കത്ത്. മാതാപിതാക്കളോടൊപ്പം സിംബീർസ്സിൽ (ഉല്യാനൊവ്സ്ക്) നിന്ന് ഒറെൻബുർഗ്ഗിലേക്കു താമസം മാററിയ ബോറീസ് ഫർമക്കോവ്സ്കി എന്ന സഹപാഠിക്കാണ് വളോദ്യ ആ കത്തയച്ചതു്.

റെഡ് ഇൻഡ്യാക്കാരെപ്പോലെ ''ടോട്ടെമിക്'' രീതിയിൽ, അതായതു് ചിഹ്നങ്ങളുപയോഗിച്ച്, കത്തുകഠം കൈമാറണമെന്ന് പിരിയാൻ നേരത്ത് ആ ചങ്ങാതികഠം തീരുമാനിച്ചു. അതു് കൂടുതൽ രസകരമായി അവർക്കു തോന്നി. പോരെങ്കിൽ അവർക്കു് തങ്ങളുടെ കൊച്ചുകൊച്ചു രഹസ്യങ്ങളും ഉണ്ടായിരുന്നു.

ഉല്യാനൊവ് കുടുംബവും ഫർമക്കോവ്സ്കി കുടുംബവും തമ്മിൽ കൈമാറിയിട്ടുള്ള എഴുത്തുകളുടെ കൂട്ടത്തിലാണ് ആ അസാധാരണകത്ത് ഉണ്ടായിരുന്നതു്. ആ കത്ത് അയയ്ക്കുമ്പോഠം ഇലിയ നിക്കൊലായെവിച്ച് ഉല്യാനൊവ് ഇങ്ങിനെ എഴുതിയിരുന്നു: ''ബോറീസ് തനിക്കു് എഴുതാമെന്ന് പറഞ്ഞ കത്തു പ്രതീക്ഷിച്ചിരിക്കുകയാണ് വളോദ്യ.'' അത്ര മാത്രം.

ടെക്നിക്കൽ സയൻസിൽ ക്യാൻഡിഡേററ് ഡിഗ്രിയുള്ള പി. ഇസ്ട്രിന് ദുർഗ്രഹമായ ആ കത്തിൽ താല്പര്യം തോന്നി. ചിത്രങ്ങഠം സങ്കേതമാക്കി പുരാതന റെഡ് ഇൻഡ്യാക്കാർ രചിച്ചിട്ടുള്ളതും അതിനകം ഗവേഷകർക്കു് അർത്ഥം ഗ്രഹിക്കാൻ കഴിഞ്ഞിട്ടുള്ളതുമായ കത്തുകളുമായി അദ്ദേഹം വളോദ്യയുടെ കത്ത് താരതമ്യപ്പെടുത്തി നോക്കി. അതിൻെറ ഫലമായി ദുർഗ്രഹമായ ആ കത്ത് വായിക്കാൻ അദ്ദേഹത്തിനു കഴിഞ്ഞു. കത്തിൽ വരച്ചിരുന്ന സമോവാർ, കൊക്കു്, പുഴ, തവള മുതലായവ റെഡ് ഇൻഡ്യാക്കാരായി കളിക്കുമ്പോഴുള്ള വളോദ്യയുടേയും കൂട്ടുകാരുടേയും കളിപ്പേരുകളായിരുന്നുവെന്നാണ് ഇസ്ട്രിൻെറ നിഗമനം. മേല്പറഞ്ഞ സാധനങ്ങളിൽനിന്നു തുടങ്ങി കുളത്തിൽ നിൽക്കുന്ന കറുത്ത താടിക്കാരനായ ഒരു മനുഷ്യൻെറ അടുത്ത് അവസാനിക്കുന്ന വരകഠം കാണിക്കുന്നതു് ആ കുട്ടികഠം എല്ലാവരും ആ മനുഷ്യനോടു് എന്തോ അപേക്ഷിക്കുകയാണെന്നാണ്. കുട്ടികഠം അയാളോടു് ആവശ്യപ്പെടുന്നതു് എന്താണ്?

ചിത്രത്തിൻെറ താഴെ ആയുധമേന്തിയ ആറു മനുഷ്യരും, ഒരു കരടിയും ആകാശത്ത് ഒരു പക്ഷിയും അവയ്ക്കടുത്തായി ഒരു കഷണം സോസേജിൻെറ മുകളിലേക്കു് കുനിച്ചുപിടിച്ച, തുറന്ന വായോടുകൂടിയ ആറു മുഖങ്ങളും, വെള്ളം കുടിക്കാനുള്ള ഒരു പാത്രവും തീററസാധനങ്ങഠം വച്ച ഒരു പിഞ്ഞാണവും ഉണ്ടായിരുന്നു. വേട്ടയാടി കളിച്ചു ക്ഷീണിച്ച കുട്ടികഠം മുതിർന്ന മനുഷ്യനോടു പറഞ്ഞതു് ഇതാണ്: ''ഞങ്ങഠംക്കു വിശക്കുന്നു, കളി മതിയാക്കി വേഗം വീട്ടിലേക്കു വന്ന് ഞങ്ങഠംക്കു് ആഹാരം തരൂ.'' കുട്ടികഠംക്കു് തിന്നാൻ കൊടുത്തില്ലെങ്കിൽ എന്തുപററും എന്നാണ് കത്തിൻെറ മുകളിൽ വലതുവശത്തു വരച്ചിരിക്കുന്ന പടം കാണിക്കുന്നതു്: ഞങ്ങഠംക്കു തിന്നാൻ തന്നില്ലെങ്കിൽ ഞങ്ങഠം മരിച്ചുപോകും!

വളോദ്യ എഴുതിയ ടോട്ടെമിക് സന്ദേശത്തിൻെറ ഏററവും നല്ല ഒരു വ്യാഖ്യാനമാണ് ഇതെന്നു തോന്നുന്നു.

ഉള്ളടക്കം





Н. Богданов

**УЛЫБКА ИЛЬИЧА**

*На языке малаялам*

Перевод сделан по книгам
Н. Богданова:
«Улыбка Ильича» и «След человека».
Издательство «Малыш», 1974 г.





Б $\frac{70802-149}{014(01)-78}$ - 739 - 77